

# താളുകളിലൂടെ...






**CONTACT**
8281221234
(CATECHISM DIRECTOR, TVM MAJOR ARCHDIOCESE)
GMAIL : catechismtrivandrum@gmail.com

# FESTAL GREETINGS

HIS BEATITUDE MORAN MOR BASELIOS CARDINAL CLEEMIS
MAJOR ARCHBISHOP - CATHOLICOS



# നന്മ നിറഞ്ഞ പുണ്യജീവിതം

''മനുഷ്യർ നിങ്ങളുടെ സൽപ്രവൃത്തികൾ കണ്ട് സ്വർഗ്ഗസ്ഥനായ പിതാവിനെ മഹത്വപ്പെടുത്തേണ്ടതിന് നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ പ്രകാശിക്കട്ടെ.'' (മത്താ. 5:16)

ഒരു പുതിയ വർഷത്തിന്റെ ആരംഭത്തിൽ നാം ആയിരിക്കുന്നു. പുതിയ ചിന്തയോടും തീരുമാനത്തോടും ജീവിതത്തിന്റെ പുതിയ മേഖലകളിലേയ്ക്ക് നാം പ്രവേശിക്കുന്നു. എന്നും നിലനിൽക്കുന്ന നന്മയെ മുറുകെ പിടിച്ചു ലോകത്തിന് പ്രകാശമായിത്തീരാനുള്ള ജീവിതമാണല്ലോ മനുഷ്യന്റേത്. സൽപ്രവൃത്തികൾ ചെയ്യുക എന്നത് ഈ കാലഘട്ടത്തിന്റെ ആവശ്യമാണ്. മനുഷ്യന്റെ സമ്പന്നത സത്പ്രവൃത്തികളാണ്. കാണപ്പെടുന്ന സഹോദരനെ സ്നേഹിക്കാതെ കാണപ്പെടാത്ത ദൈവത്തെ സ്നേഹിക്കുവാൻ സാധിക്കുകയില്ലെന്ന് നമ്മുടെ ഹൃദയത്തിലോതിയ യേശുവിന്റെ വാക്കുകൾക്ക് ജീവൻ നൽകി, നമ്മുടെ ചുറ്റുമുള്ളവരെ സ്നേഹിക്കാൻ, സഹായിക്കാൻ, നമ്മുടെ ജീവിതം കൊണ്ട് സാധിക്കണം. ക്രിസ്തുവിലുള്ള വിശ്വാസം പ്രഘോഷിക്കപ്പെടുന്നത് വാക്കുകളിലൂടെ മാത്രമല്ല, പ്രവൃത്തിയിലൂടെയുമാണ്. രോഗികളേയും അനാഥരേയും ദരിദ്രരേയും നിരാലംബരേയും ചേർത്തു നിർത്തുവാൻ നമുക്ക് കഴിയണം. യേശുവിന്റെ ജീവിതം മുഴുവൻ മറ്റുള്ളവർക്കു വേണ്ടി മാറ്റി വയ്ക്കപ്പെട്ടതായിരുന്നു. കുരിശു നൽകുന്ന ഏറ്റവും വലിയ തിരിച്ചറിവും ഇതു തന്നെയാണ്. മറ്റുള്ളവർക്കു വേണ്ടി സമർപ്പിക്കുക. അതിന് നമ്മുടെ ജീവിതത്തെ ഒരുക്കിയെടുക്കണം. ഹൃദയ വിശുദ്ധിയുണ്ടാകണം. ഞാൻ വിനീതനും ശാന്തഹൃദയനും ആകയാൽ എന്നിൽ നിന്ന് പഠിക്കുവിൻ എന്ന യേശുവിന്റെ വാക്കുകൾ ഹൃദയത്തിലേറ്റാം. യേശുവിനെ നോക്കി ജീവിക്കുവാനും യേശുവിനെപ്പോലെ ആകുവാനും നമുക്ക് പരിശ്രമിക്കാം.

**ഫാ. ജോൺസൺ പുതുപ്പറമ്പിൽ**
ഡയറക്ടർ
വിശ്വാസ പരിശീലന കാര്യാലയം
തിരുവനന്തപുരം മേജർ അതിഭദ്രാസനം



# ദൈവദാസൻ മാർ ഇവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേക്ക് ഉയർത്തുന്നതിനായുള്ള പ്രാർത്ഥന



പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ത്രിയേക ദൈവമേ, അങ്ങേയ്ക്ക് ആരാധനയും മഹത്വവും സ്തോത്രവും ഞങ്ങൾ അർപ്പിക്കുന്നു.

പിതാവായ ദൈവമേ, അവിടുത്തെ അനന്തകരുണയാൽ കാലത്തിന്റെ തികവിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് അങ്ങ് രൂപം നൽകി. അതിനെ വളർത്തി നയിക്കുന്നതിനായി വന്ദ്യതാതനായ മാർ ഈവാനിയോസ് പിതാവിനെ അവിടുന്ന് നിയോഗിച്ചു. ആ പുണ്യതാതന്റെ വിശുദ്ധിയുടെ പരിമളവും, സ്നേഹത്തിന്റെ ഊഷ്മളതയും എല്ലാ ജനപദങ്ങൾക്കും മാതൃകയാകുന്നതിനും ആഗോള സഭയ്ക്ക് പൊതുവായും, മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പ്രത്യേകമായും ഒരു വിശുദ്ധന്റെ മാദ്ധ്യസ്ഥം കൂടി ലഭിക്കുന്നതിനുമായി ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേയ്ക്കുയർത്തി അനുഗ്രഹിക്കണമേ എന്ന് ഞങ്ങൾ താഴ്മയോടെ പ്രാർത്ഥിക്കുന്നു.

ആമ്മീൻ.

1 സ്വ. 1 കൃപ. 1 ത്രി.

# കോവിഡാനന്തര ലോകത്തെ വിശ്വാസ പരിശീലനം





ഡോ. കെ.വി. തോമസ്കുട്ടി കൈമലയിൽ,
അഞ്ചൽ

വിശ്വാസ പരിശീലന ക്ലാസ്സുകൾ എന്നാൽ ഒരു വിദ്യാഭ്യാസ പ്രക്രിയയാണ് എന്ന് ഒറ്റ നോട്ടത്തിൽ മനസ്സിലാകും. ക്ലാസ്സ് മുറികൾ, ടെക്സ്റ്റ് ബുക്കുകൾ, പരീക്ഷ, മാർക്ക് ഇവയെല്ലാം ചേർന്നതാണ് വിശ്വാസ പരിശീലനം. കോവിഡ് കാലം നമ്മുടെ പൊതു വിദ്യാഭ്യാസ രീതിയേയും സമീപനത്തേയും സമൂലമായി മാറ്റി മറിച്ചതിന് ആനുപാതികമായ മാറ്റങ്ങൾ വിശ്വാസ പരിശീലനത്തിലുമുണ്ടായി.

വി. കുർബാനയിലും ഇതര ആരാധനയിലും പോലും പങ്കെടുക്കാനാവാതെ പ്രതിസന്ധിയലൂടെയാണ് നാം കടന്നുപോയിക്കൊണ്ടിരിക്കുന്നത്. അടുത്ത നാളുകളിൽ അല്പം ആശ്വാസം തോന്നിയെങ്കിലും വലിയ ആശ്വാസത്തിനവകയില്ലാത്ത മുന്നറിയിപ്പുകളും അനുഭവങ്ങളുമാണ് നമുക്ക് മുന്നിൽ. വർത്തമാനകാല പ്രതിസന്ധിയെ എങ്ങനെ അതിജീവിക്കാം എന്ന ആലോചനയ്ക്ക് പ്രസക്തിയേറുന്നത് ഈ പശ്ചാത്തലത്തിലാണ്.

> മതബോധനം സഭയുടെ അവകാശവും ചുമതലയുമാണ്. സഭ എക്കാലത്തും മതബോധനത്തെ കടമയും അനുപേക്ഷണീയമായ അവകാശവുമായി കാണുന്നു. കൂടുതൽ കാണപ്പെടത്തക്ക മറ്റു പ്രവർത്തനങ്ങളേക്കാൾ മതബോധനത്തിന് സഭ എത്രയധികം മുൻഗണന നൽകുന്നോ അത്രയധികം വിശ്വാസികളുടെ സമൂഹം എന്ന നിലയിൽ സഭ ശക്തിപ്പെടും (Catechesi Tradendae)

വിശ്വാസ പരിശീലനം ഒരു വിദ്യാഭ്യാസ പ്രക്രിയയായി മാത്രം കാണുന്നിടത്താണ് കൂടുതൽ അപകടം. ആഴ്ചയിലെ മറ്റു ദിവസങ്ങളിൽ കുട്ടി സ്കൂളിൽ പോകുന്നതും ഞായറാഴ്ച വേദപാഠക്ലാസ്സിൽ പോകുന്നതും തമ്മിലുള്ള വ്യത്യാസം മിക്കപ്പോഴും നാം തിരിച്ചറിയാതെ പോകുന്നു.



ഔപചാരിക വിദ്യാഭ്യാസ പ്രക്രിയയിൽ ക്ലാസ്സിലിരുന്ന് ശാസ്ത്ര വിഷയങ്ങൾ പഠിക്കുന്ന വിദ്യാർത്ഥി വീട്ടിലെത്തി വീണ്ടും കൂടുതലായി പഠിച്ച് പരീക്ഷയെഴുതി മാർക്ക് വാങ്ങുന്നു. വിശ്വാസ പരിശീലന ക്ലാസ്സിലും ഇപ്പറഞ്ഞ കാര്യങ്ങളെല്ലാം കൃത്യമാണ്. എന്നാൽ അവിടെ അവസാനിക്കുന്നതല്ല വിശ്വാസ പരിശീലനം. ബുദ്ധിയിലൂടെ ലഭിച്ചത് അതിനപ്പുറത്ത്, വിശ്വാസത്തിന്റെയും ബോദ്ധ്യങ്ങളുടേയും, പ്രത്യാശയിലൂടെയും തലങ്ങളിലൂടെ കടന്ന് തങ്ങളുടെ ജീവിതത്തെയാകമാനം ചൂഴ്ന്നു നിൽക്കുന്ന സ്നേഹപ്രവാഹമായി മാറുമ്പോഴാണ്, ചിന്തയിലും സംസാരത്തിലും സ്വഭാവത്തിലും പ്രകടമാക്കുമ്പോഴാണ് വിശ്വാസ പരിശീലനം ലക്ഷ്യപ്രാപ്തിയിലെത്തുക. പത്തു കല്പനകൾ കാണാതെ പഠിച്ച് പരീക്ഷയെഴുതിയാൽ അത് വിശ്വാസ പരിശീലനമാവുകയില്ല. മറിച്ച് അത് പ്രാവർത്തികമാക്കുമ്പോഴാണ് വേദപാഠക്ലാസ്സുകൾ ലക്ഷ്യം കാണുന്നത്.

**കോവിഡാനന്തര സാഹചര്യം**

വർത്തമാനകാലത്ത് നമുക്കിത് എങ്ങനെ സാധിക്കും? അതിന് കോവിഡാനന്തര സാഹര്യം മനസ്സിലാക്കേണ്ടതുണ്ട്.

**മിക്കവരും ക്ലാസ്സുകളിലേയ്ക്ക് മടങ്ങിയെത്തിയിട്ടില്ല**

കോവിഡ് പകർച്ചവ്യാധിയുടെ ആരംഭദശയിൽ സ്കൂൾ അടച്ചതോടെ സണ്ടേസ്കൂളും അടയ്ക്കാൻ നിർബന്ധിതമായി. എല്ലാവർക്കും ഭയമായിരുന്നു. ദേശീയ അന്തർശീയ വാർത്തകൾ മനസ്സിനെ അലോസരപ്പെടുത്തുന്നതായിരുന്നു. പഠനത്തേക്കാൾ ജീവൻ നിലനിർത്തുക പ്രധാനപ്പെട്ടതായതിനാൽ എല്ലാവരും വീടുകളിലേക്ക് ഉൾവലിഞ്ഞു. സാഹചര്യങ്ങൾ ഏറെക്കുറെ മെച്ചപ്പെടുന്നു എന്ന് വന്നപ്പോഴാണ് സ്കൂളുകളും മറ്റ് വിദ്യാഭ്യാസ സ്ഥാപനങ്ങളും തുറക്കാൻ സർക്കാരുകൾ തീരുമാനിച്ചത്. അതോടെ സണ്ടേസ്കൂളും പുനരാരംഭിച്ചു. എങ്കിലും മുഴുവൻ കുട്ടികളും  വിശ്വാസ പരിശീലന ക്ലാസ്സുകളിലേയ്ക്ക് മടങ്ങി വന്നില്ല.

**ഗൗരവതരമായ പഠന നഷ്ടം പ്രകടമാണ്.**

കോവിഡ് പശ്ചാത്തലം ഇല്ലായിരുന്നെങ്കിൽ നടക്കാമായിരുന്ന അധ്യയന സമയം നഷ്ടമായി. ശരിയായ വിശ്വാസപരിശീലനത്തിനുള്ള സമയവും സാഹചര്യവും നഷ്ടമായി. എല്ലാവിധത്തിലും ഉണ്ടായ പഠനനഷ്ടം വളരെ വലുതാണ്.

**ഓൺലൈൻ ആയും ഓഫ്ലൈൻ ആയും ക്ലാസ്സുകൾ**

ക്ലാസ്സുകൾ  പുനഃരാരംഭിച്ചപ്പോൾ അദ്ധ്യാപകർ ആണ് കെണിയിലായത്. ക്ലാസ്സിൽ എത്തുന്ന കുട്ടികൾക്ക് ഓഫ്ലൈനായി നേരിട്ട് ക്ലാസ്സ് എടുക്കണം. ക്ലാസ്സിൽ എത്താത്ത കുട്ടികൾക്കായി ഓൺലൈനിൽ ക്ലാസ്സുകൾ എടുക്കണം. സ്കൂളുകളിലോ മറ്റ് സ്ഥാപനങ്ങളിലോ ജോലിയുള്ള മതാദ്ധ്യാപകരെ സംബന്ധിച്ച് ഇത് വലിയ പ്രതിസന്ധിയാണ് സൃഷ്ടിച്ചത്. മിക്കപ്പോഴും തങ്ങൾ ഏറ്റെടുത്ത ഉത്തരവാദിത്വത്തോട് നീതി പുലർത്താനാവാതെ ഇക്കൂട്ടർ ഏറെ വിഷമിച്ചു.

**കുട്ടികളിലെ സ്ക്രീൻ അഡിക്ഷൻ**

ദീർഘകാലത്തെ ഓൺലൈൻ വിദ്യാഭ്യാസം എല്ലാ പ്രായത്തിലുമുള്ള കുട്ടികളിൽ ശക്തമായ സ്ക്രീൻ അഡിക്ഷൻ രൂപപ്പെടുന്നതിന് കാരണമായി.



ഓൺലൈൻ ക്ലാസ്സിന്റെ പേരിൽ പ്രൈമറി ക്ലാസ്സിലെ കുട്ടികൾക്കു പോലും രക്ഷിതാക്കൾ സ്മാർട്ട് ഫോൺ വാങ്ങി നൽകി. ക്ലാസ്സ് സമയം കഴിഞ്ഞും ഒരവകാശം പോലെ കുട്ടികൾ അത് കൈയിൽ സൂക്ഷിച്ചു. നെറ്റ് കണക്ഷൻ ഉള്ള സ്മാർട്ട് ഫോണിൽ കൗതുകത്തോടെ അന്വേഷിച്ച കുട്ടികളിൽ എത്രയോ പേർ ഗെയിംസിലും ലൈംഗിക സൈറ്റുകളിലും ചെന്നുപെട്ട് ജീവിതം നഷ്ടപ്പെടുത്തിക്കൊണ്ടിരിക്കുന്നു. ഇപ്പോഴത്തെ മൊബൈൽ, കമ്പ്യൂട്ടർ തുടങ്ങി അത്യന്താധുനിക ഇലക്ട്രോണിക് ഉപകരണങ്ങൾ വരെ ഉപയോഗിച്ച് അപകടം പിടിച്ച സൈറ്റുകളിലും ബന്ധങ്ങളിലും പെട്ട് നാശത്തിലേയ്ക്ക് പോകുന്ന കുഞ്ഞുങ്ങളുടെ എണ്ണം കുറവല്ല.

ഇതിൽ നിന്നും എങ്ങനെ ഒരു മാറ്റം ഉണ്ടാക്കാം? വിശ്വാസ പരിശീലനത്തിനും അദ്ധ്യാപകർക്കും ഇപ്പോഴത്തെ സാഹചര്യങ്ങളിൽ നിന്നും നമ്മുടെ കുട്ടികളെ ശരിയായ പന്ഥാവിലേയ്ക്ക് നയിക്കാൻ സാധിക്കും. അതിന് അനുയോജ്യമായ ഒരു പഠനപദ്ധതി തയ്യാറാക്കണം. ഇപ്രകാരം തയ്യാറാക്കുന്ന പഠനപദ്ധതി കുട്ടികൾക്കു വേണ്ടിയും അദ്ധ്യാപകർക്കു വേണ്ടിയും രക്ഷകർത്താക്കൾക്കു വേണ്ടിയുമുള്ള സംയോജിത രൂപമായിൽ രക്ഷകർത്താക്കളെ വലിയ പ്രാധാന്യത്തോടെ സംയോജിപ്പിക്കണം. കോവിഡാനന്തര വിശ്വാസ പരിശീലനം പ്രധാനമായി മാതാപിതാക്കളും അദ്ധ്യാപകരും ഒന്നുചേർന്ന് പരസ്പര പൂരകമായി കുട്ടികളിലേയ്ക്ക് പകർന്നുകൊടുക്കുന്ന ബോധ്യങ്ങളും ജീവിതക്രമവുമാകണം. ആരും ഉത്തരവാദിത്വം ഏറ്റെടുക്കാതെ പരസ്പരം പഴിചാരി രക്ഷപെടുകയും വിദ്യാർത്ഥികളെ അപകടകരമായ വഴിയിൽ ഉപേക്ഷിക്കുകയും ചെയ്യുന്ന വർത്തമാന കാല ദുരന്തം അടിയന്തിരമായി അവസാനിക്കേണ്ടതുണ്ട്.

**വർത്തമാനകാല വിശ്വാസപരിശീലനത്തിൽ അദ്ധ്യാപകരുടെ അടിയന്തിര ഉത്തരവാദിത്തം എന്താണ്?**

വീണ്ടും അപകടകരമായ ഒറ്റപ്പെടലിന്റെയും ഭീതിയുടേയും നാളുകളിലേയ്ക്ക് ലോകം പോകുന്നു എന്ന സൂചനകളും റിപ്പോർട്ടു കളുമാണ് നാം അനുദിനം വാർത്താ മാധ്യമങ്ങളിലും ആധികാരിക പഠനങ്ങളിലും കാണുന്നത്.





സാമൂഹ്യ ബന്ധങ്ങളിലും വ്യക്തി ബന്ധങ്ങളിലും വലിയ മാറ്റം സംഭവിച്ചുകൊിരിക്കുന്ന കാലമാണി ത്. തൊട്ടാൽ കൈകഴുകണം എന്ന ചിന്ത കുട്ടികള ുടെ മാത്രമല്ല മുതിർന്നവരുടെ പോലും ചിന്താഗതി യി ൽ ഉണ്ടാക്കാവുന്ന മാറ്റങ്ങൾ അവ ഗണിക്കാൻ കഴിയാത്തതാണ്. സാമൂഹിക ബന്ധങ്ങൾ ഇഴചേ ർന്നു നിൽക്കുന്ന കേന്ദ്രബിന്ദുവാണ് വ്യക്തി എന്നതിൽ നിന്നും ഒറ്റതിരിഞ്ഞ കേവലസത്ത എന്നതിലേയ്ക്ക് മനുഷ്യനെ മാറ്റി പ്രതിഷ്ഠിക്കുന്ന സാമൂഹിക സാഹച്യങ്ങൾ നാം തിരിച്ചറിയാതെ പോകരുത്. അതിനാൽ പരമ്പരാഗതമായ വഴിയിലൂ ടെ മാത്രം പഠനവും പരീക്ഷയും എന്നതല്ലാതെ കാലോചിതവും അനി വാര്യവുമായ മാറ്റം നമ്മുടെ സമീപനങ്ങളിലും അധ്യായന രീതിയിലും ഉണ്ടാക ണം.



ഇത് ഹാപ്പിനെസ്സ് കരിക്കുലത്തിന്റെ കാല മാണ്. വിദ്യാഭ്യാസത്തിന്റെ ആവശ്യകത വിദ്യാർ ത്ഥികൾ വെറും പരീക്ഷ എഴുതുക എന്നതല്ല. ആ വിദ്യാർത്ഥി നല്ല ഒരു മനുഷ്യനായി വളരണം എന്നതാണ്. അവർ ദൈവവിശ്വാസമുള്ള, ധാർമ്മി ക ബോധമുള്ള, ഉത്തരവാദിത്തം ഏറ്റെടുക്കാൻ പ്രാപ്തമായ അച്ചടക്കവും പക്വതയും പ്രാപിച്ച വ്യക്തികളാകണം എന്നതാണ്. മാർക്കുകൾ വാങ്ങി ക്കൂട്ടുവാനുള്ള ഉപാധികൾ മാത്രമാകരുത് വിശ്വാസ പരിശീലനം. അവരുടെ ആത്മീയ, സാമൂഹിക, വൈകാരിക വളർച്ച ഉറപ്പാക്കുന്നതാകണം. അവർ ക്ക് ഏറെ ചിന്തിക്കുവാനും പ്രതികരിക്കുവാനും അനുയോജ്യമായിരിക്കണം. ഏതു പരീക്ഷണങ്ങളേ യും അതിജീവിക്കുവാൻ പ്രാപ്തമാവുന്നതാക ണം.

പഠന വിരക്തി തോന്നാതെ മടുപ്പു തോ ന്നാതെ ഉല്ലാസത്തോടെ പഠിക്കുവാനും ഹൃദിസ്ഥമാ ക്കുവാനും ജീവിതചര്യ ആക്കാനും പ്രാപ്തമായ ഒരു പാഠ്യപദ്ധതി ഇന്നത്തെ സാഹചര്യത്തിൽ അനിവാ ര്യമാണ്. എന്നാൽ പൊടുന്നനെ ഇന്നുള്ള എല്ലാ സംവിധാനങ്ങളും ഒരു ദിവസം കൊണ്ട് മാറ്റിമറിച്ച് പുതിയ ഒന്ന് കൊണ്ടുവരിക സാധ്യമോ, ആശാസ്യ മോ അല്ല.അതിനാൽ ഇന്നുള്ള സംവിധാനത്തിന്റെ ചട്ടക്കൂടിൽ നിന്നുകൊണ്ടുതന്നെ ഇപ്പോൾ നാം അഭിമുഖീകരിക്കുന്ന പ്രതിസന്ധിയെ അതിജീവി ക്കാൻ സഹായകരമായ ചില കാര്യങ്ങൾ സൂചിപ്പി ക്കാം. ഉല്ലാസമായി പഠിക്കു ന്നതിനും ജീവിതത്തെ ദൈ വോന്മുഖമായി രൂപപ്പെടു ത്തി ഓരോ നിമിഷവും ആഘോഷമാക്കാനുതകു ന്ന ഒരു പാഠ്യക്രമം രൂപപ്പെ ടുത്തണം. ആരെങ്കിലും ചിട്ട പ്പെടുത്തിത്തരാൻ നോക്കിയി രിക്കേണ്ട ആവശ്യം പോലും ഇല്ല. നമുക്ക് ലഭ്യമായ സാ ഹചര്യത്തിൽ നിന്നുകൊണ്ടു തന്നെ പഠനപ്രക്രിയ കുറേ ക്കൂടി ഉല്ലാസഭരിതവും ആകർഷകവുമാക്കാൻ ഓരോ മതാദ്ധ്യാപകനും സാധിക്കണം.

നമ്മുടെ കുഞ്ഞുങ്ങളുടെ ജീവിതത്തിന്റെ കാതലായ കാലഘട്ടം മഹാമാരിയെ നേരിടുന്ന തിനിടയിൽ കടന്നുപോകാം. ഇതിന്റെ പേരിൽ വരുന്ന ബാദ്ധ്യതകൾ തലമുറകളുടേയും സമൂഹ ത്തിന്റേയും തളർച്ചയ്ക്ക് കാരണമാകരുതെന്ന ജാഗ്രതയിൽ സഭ കരുതലോടെ പല നടപടികളു മായി മുന്നോട്ട് വന്നുകഴിഞ്ഞു. 2020 ജൂലൈയിലെ കൊറോണ വൈറസിന്റെ തീവ്ര വ്യാപന പശ്ചാ

ത്തലത്തിൽ പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ സുവിശേഷ വെളിച്ചത്തിൽ സഭയുടെ സാമൂഹിക പ്രബോധനങ്ങളുടെ അടിസ്ഥാനത്തിൽ കോവിഡ് മഹാമാരിയുടെ പ്രതിസന്ധികളെ അതിജീവിക്കുന്നതിനും ലോകത്തെ സുഖപ്പെടുത്തുന്നതിനും ആവശ്യമായ നടപടികൾ തുടങ്ങിവച്ചത്, ഇന്നും അനുസ്യൂതം തുടരുന്നത് നമ്മുടെ ഇളം തലമുറ ശ്രദ്ധിക്കാതെ പോകരുത്.

സമാന്തര രീതിയിൽ വിശ്വാസപഠനങ്ങൾ ക്രമീകരിക്കുന്നതിനും സമഗ്രമായ വളർച്ചയ്ക്കാവശ്യമുള്ള പ്രാർത്ഥനയും വിദ്യാഭ്യാസ ഇടപെടലും വഴി സമൂഹത്തിൽ ക്രിസ്തുവിന് സാക്ഷ്യം നൽകാൻ കുട്ടികളെ പ്രാപ്തരാക്കുന്നതിന് ഇക്കാലയളവിൽ പ്രാധാന്യം നൽകേണ്ടതുണ്ട്.

**ചില നിർദ്ദേശങ്ങൾ**

വിദ്യാഭ്യാസ പരിശീലന രംഗത്ത് പ്രവർത്തിക്കുന്നവരുടെ അടിയന്തിര ഉത്തരവാദിത്തം ഹാപ്പിനെസ്സ് കരിക്കുലം രൂപപ്പെടുത്തുക എന്നതാണ്.

1) കുട്ടികളുടെ അടിസ്ഥാന അറിവ് നിലവാരം രൂപപ്പെടുത്തുക.

2) അറിവിലുള്ള അന്തരം പരിഹരിക്കാനുള്ള പദ്ധതി തയ്യാറാക്കുക.

3) ഒരേ പ്രശ്നമുള്ള കുട്ടികളുടെ ഗ്രൂപ്പ് രൂപീകരിക്കുക.

4) സൗകര്യപ്രദമായി സ്പെഷ്യൽ ഓൺലൈൻ ക്ലാസ്സുകൾ ക്രമീകരിക്കുക.

5) അറിവ് നഷ്ടം പരിഹരിക്കാൻ അനുയോജ്യമായ കോഴ്സുകൾ

6) പിന്നോക്കം നിൽക്കുന്ന കുട്ടികളെ പ്രത്യേകം കരുതുക.

7) സാമ്പത്തിക, സാമൂഹ്യ ഭൂമി ശാസ്ത്രപരമായ പിന്നോക്കാവസ്ഥ.

8) കുട്ടികളെ പഠനത്തിലേയ്ക്ക് ആകർഷിക്കാൻ തക്ക ഉല്ലാസപരമായ പാഠ്യക്രമം തയ്യാറാക്കുക.

ദീർഘമായി പോകുന്നു എന്ന കാരണത്താൽ ഓരോന്നും പ്രത്യേകം വിവരിക്കുന്നില്ല. അധ്യാപകരായിരിക്കുന്നവർക്ക് പലതും വേഗത്തിൽ മനസ്സിലാക്കുന്നതിനും പ്രാവർത്തികമാക്കുന്നതിനും സാധിക്കുന്നതാണ്.

മാറ്റങ്ങൾ വന്നുകഴിഞ്ഞു. ഇവയെ തടയാനാകില്ല. മാറ്റങ്ങളെ ഉപയോഗപ്പെടുത്തി വളർച്ചയും വികാസവും നേടിയെടുക്കണം. കുട്ടികളുടെ ഏതാനും മാസത്തെ ലാഭനഷ്ട കണക്കുകൾ അല്ല സഭയുടെ സുസ്ഥിരമായ വളർച്ചയും വ്യക്തിയുടെ സമഗ്രമായ വികാസവുമാണ് കണക്കിലെടുക്കേണ്ടത്. വിശ്വാസത്തിൽ ആഴപ്പെടുവാനും പ്രാർത്ഥനയിൽ ആശ്രയിക്കുവാനും ഓരോരുത്തരേയും എത്രമാത്രം ബലപ്പെടുത്തി എന്ന് പരിശോധിക്കപ്പെടണം. ദാരിദ്ര്യം, ജീവൻ, ഭക്ഷണശീലങ്ങൾ, മുതിർന്നവരോടുള്ള ആദരവ്, പ്രകൃതി, കൃഷി, കഴിവുകൾ, ശുചിത്വം, നിലനിൽപ്പിന്റെ വെല്ലുവിളികൾ, ഭവനം, പ്രാർത്ഥന, സ്നേഹം, അനുകമ്പ എന്നിവയിലൂടെ വിശ്വാസത്തിന്റെ ആഴങ്ങളിലേയ്ക്ക് ഇറങ്ങിച്ചെല്ലാനും വിശ്വാസ പരിശീലനം അസ്വാദ്യമാക്കുവാനും സാധിക്കുന്ന പ്രവർത്തന നിരതമായ സാഹചര്യം ഓരോ ഇടവകയിലും രൂപപ്പെടണം. പ്രതിസന്ധിയുടെ ഈ കാലത്ത് മതബോധന പ്രക്രിയയിൽ ഭവനങ്ങൾ സജീവമാകട്ടെ. മഹാമാരിക്ക് ശേഷമുള്ള കാലഘട്ടത്തെ പടുത്തുയർത്തുന്ന ഏറ്റവും പ്രാധാന്യമർഹിക്കുന്ന ദീർഘകാലാടിസ്ഥാനത്തിൽ ഫലങ്ങൾ വിളയിക്കുന്ന വിശ്വാസ പരിശീലന മേഖല രൂപപ്പെടട്ടെ.







ഫാ. തോമസ് കുറ്റിയിൽ

# മഹാനായ മാർ ബസേലിയോസ്

പൗരസ്ത്യ സന്യാസികളുടെ പിതാവ് എന്നറിയപ്പെടുന്ന വിശുദ്ധ ബസേലിയോസ് എ.ഡി. 330 ൽ കപ്പദോക്യയിലെ കേസറിയായിൽ ജനിച്ചു. വിശുദ്ധന്റെ മാതാവ് എമിലിയും മെത്രാന്മാരായിരുന്ന സഹോദരങ്ങൾ - നിസ്സായിലെ വി. ഗ്രിഗോറിയോസും, സെബസ്ത്യായിലെ മാർ പീറ്ററും മൂത്ത സഹോദരി മക്രീനയും വിശുദ്ധരുടെ ഗണത്തിൽ ചേർക്കപ്പെട്ടവരാണ്.

സന്യാസജീവിതത്തിലൂടെ ദൈവിക ഊർജ്ജം ഉൾക്കൊണ്ട് ജീവിച്ച വിശുദ്ധനെ, ആര്യൻ പാഷണ്ഡതയ്ക്കെതിരെ സത്യവിശ്വാസത്തിന്റെ പ്രബോധനം കേസറിയായിൽ നൽകാൻ, കേസറിയായിലെ മെത്രാനായിരുന്ന യൗസേബിയൂസ് ക്ഷണിക്കുകയും എ.ഡി. 364 ൽ വൈദികനായും എ.ഡി. 370 ൽ കേസറിയായിലെ മെത്രാനായി അഭിഷിക്തനാവുകയും ചെയ്തു. മെത്രാൻ എന്ന നിലയിൽ നാസ്തിക വാദത്തിനെതിരെ പോരാടി കത്തോലിക്കാ വിശ്വാസത്തെ സംരക്ഷിച്ച ധീരയോദ്ധാവായിരുന്നു വിശുദ്ധ ബസേലിയോസ്.

എ.ഡി. 372 ൽ വലെൻസ് ചക്രവർത്തി നാസ്തികവാദത്തെ ഔദ്യോഗിക മതമാക്കി അവതരിപ്പിക്കുവാനായി മോഡെസ്റ്റസിനെ കപ്പദോക്കി യായിലേയ്ക്ക് അയച്ചു. മോഡെസ്റ്റസ് വിശുദ്ധനെ സമീപിച്ച് പ്രബോധനങ്ങളെപ്പറ്റി ശാസിക്കുകയും നാടുകടത്തുമെന്നും രക്തസാക്ഷിയാക്കുമെന്നും ഭീഷണിപ്പെടുത്തി. ദൈവവിശ്വാസത്താൽ സമാധാന

ത്തോടുകൂടി മെത്രാൻ പറഞ്ഞു, ''ഇത്രയേ ഉള്ളൂ. നിങ്ങൾ പറഞ്ഞതൊന്നും എന്നെ സ്പർശിക്കുക പോലും ചെയ്തിട്ടില്ല. കാരണം ഞങ്ങളുടെ കൈവശം ഒന്നുമില്ല, ഞങ്ങളുടെ കൈയിൽ നിന്നും ഒന്നും കൊള്ളയടിക്കുവാൻ കഴിയില്ല. നാടു കടത്താൻ സാദ്ധ്യമല്ല, കാരണം ദൈവത്തിന്റെ ഈ ഭൂമിയിൽ എവിടെയായിരുന്നാലും ഞാൻ എന്റെ ഭവനത്തിലാണ്. അങ്ങേയ്ക്ക് അനുവദിച്ചു തരാവുന്ന മഹാകാരുണ്യമാണ് മരണം. എന്നെ വധിക്കുകയാണെങ്കിൽ ഞാനതിനെ സ്വാഗതം ചെയ്യുന്നു. കാരണം എനിക്ക് ദൈവത്തെ എത്രയും പെട്ടന്ന് കാണുവാൻ സാധിക്കും''.

പുണ്യവാന്റെ മറുപടിയിൽ ആശ്ചര്യം പൂണ്ട മോഡെസ്റ്റസ് പറഞ്ഞു :- ''ഇതുവരെയും ആരും എന്നോട് ഇത്രയും ധൈര്യമായി സംസാരിച്ചിട്ടില്ല''. ''ഒരുപക്ഷേ നിങ്ങൾ ഇതിനു മുൻപൊരു മെത്രാനെ കണ്ടിട്ടുണ്ടാവില്ല'' എന്നാണ് വിശുദ്ധൻ മറുപടി കൊടുത്തത്.

ഉടൻ തന്നെ വലെൻസ് ചക്രവർത്തിയുടെ പക്കൽ തിരിച്ചെത്തിയ മോഡെസ്റ്റസ് ഇപ്രകാരം ഉണർത്തിച്ചു. സഭാനായകന്റെ അടുത്ത് ഞങ്ങൾ ഞങ്ങളുടെ കഴിവിന്റെ പരമാവധി പരിശ്രമിച്ചു. പക്ഷേ അദ്ദേഹം ഭീഷണിക്കു മേലെ ശക്തനും, വാക്കുകളിൽ ദൃഢതയുള്ളവനും, പ്രലോഭനങ്ങൾക്കു മേലെ സമർത്ഥനുമായിരുന്നു.

തിരുസഭയിൽ ത്രിത്വവിശ്വാസത്തിന് ഉറപ്പായ അടിസ്ഥാനമിട്ട വിശുദ്ധ ബസേലിയോസ് ഒരുപാട് ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. 80 പ്രബോധനങ്ങൾ, നിയമങ്ങൾ ഉൾക്കൊള്ളുന്ന സാന്മാർഗ്ഗികത (Moralia) എന്ന ഗ്രന്ഥം സന്യാസജീവിതത്തിന്റെ മാർഗ്ഗനിർദ്ദേശങ്ങൾ ഉൾക്കൊള്ളുന്ന ഏറ്റവും പുരാതന രേഖയാണ്. സന്യാസ ജീവിതത്തിന്റെ രൂപരേഖയും നിയമശാസനങ്ങളും ഉൾക്കൊള്ളുന്ന രണ്ട് നിയമസംഹിതകൾക്കൂടി (The Two Monastic Rules- Long Rules and short Rules) വിശുദ്ധന്റേതായിട്ടുണ്ട്.

''നിങ്ങൾ ഉപയോഗിക്കാത്ത അപ്പം വിശക്കുന്നവർക്കുള്ളതാണ്; വെറുതെ സൂക്ഷിച്ചു വച്ചിരിക്കുന്ന നിങ്ങളുടെ വസ്ത്രം നഗ്നർക്കുള്ളതാണ്; നിങ്ങൾ ധരിക്കാത്ത ചെരുപ്പുകൾ നിഷ്പാദുകരുടേതാണ്; നിങ്ങൾ പൂട്ടി സൂക്ഷിക്കുന്ന പണം ദരിദ്രരുടേതാണ്; നിങ്ങൾ ചെയ്യാത്ത ഉപവി പ്രവൃത്തികൾ നിങ്ങൾ ചെയ്യുന്ന അനീതിയാണ്'' എന്ന് ഉദ്ഘോഷിച്ച വിശുദ്ധൻ ചുരുങ്ങിയ കാലത്തിനുള്ളിൽ ജനങ്ങളുടെ പ്രീതി നേടുകയും അനേകം അനാഥാലയങ്ങളും സത്രങ്ങളും ആശുപത്രികളും നിർമ്മിക്കുകയും ചെയ്തു. പൗരോഹിത്യ ആശ്രമ ജീവിത സമ്പ്രദായത്തിന്റെ പിതാവായി അറിയപ്പെടുന്ന വി. ബസേലിയോസ് പൗരസ്ത്യ ആരാധന ക്രമത്തിന്റെ പരിഷ്കർത്താവ് എന്ന നിലയിലും പ്രസിദ്ധനായിരുന്നു.

എ.ഡി. 379 ജനുവരി 1 ന് 49-ാമത്തെ വയസ്സിൽ ''കർത്താവേ, അങ്ങയുടെ കരങ്ങളിൽ എന്റെ ആത്മാവിനെ സമർപ്പിക്കുന്നു'' എന്നു പറഞ്ഞു കൊണ്ട് ആ പാവനാത്മാവ് ദൈവ സന്നിധിയിലേയ്ക്ക് യാത്രയായി.

**"സ്നേഹിക്കാത്തവർ ഒരിക്കലും ദൈവത്തെ അറിഞ്ഞിട്ടില്ല. കാരണം ദൈവം സ്നേഹമാണ്."**

**വിശുദ്ധ യോഹന്നാൻ**





ആൻ സാറ ബിനോയി
കരവാളൂർ, അഞ്ചൽ

# അതിജീവനം

കൊറോണയാം മഹാമാരിയിൽ
തെല്ലൊന്നുമല്ല ദുരിതം മർത്ത്യർക്ക്
ശവംനാറി പൂക്കൾ തൻ ഘോഷയാത്ര
ആംബുലൻസിൻ മിന്നലൊളികൾ
ഉറ്റവരെ പിരിഞ്ഞിടും നിലവിളികൾ
ആശങ്ക തൻ മനോഭാവങ്ങൾ
താറുമാറാക്കിയ ജീവിത സൗധങ്ങൾ
ഇവയ്ക്കെല്ലാം മുൻപിൽ തളരരുത്.... പതറരുത്
അതിജീവിച്ചിടും നമ്മൾ ഒറ്റക്കെട്ടായ്
ഇരുകൈകൾ കൂപ്പാം... പ്രാർത്ഥനയുയർത്താം...
കൈകോർക്കാം അതിജീവനത്തിനായ്

വിലാപത്തിനും തേങ്ങലിനും മുമ്പിൽ
ശിരസ്സുയർത്തി നിന്ന് പയറ്റുന്ന
ഇന്നിന്റെ മക്കൾക്കൊപ്പം
കൈകോർക്കാം അതിജീവനത്തിനായ്
മുന്നിട്ടിറങ്ങാം അതിജീവന തന്ത്രവുമായ്
തളർന്നിടാതെ.... ഉയർത്തെഴുന്നേൽക്കാം
പ്രാപ്തരാകാം.... തരണം ചെയ്യാം...



# പുറം കാഴ്ചകൾ നിരോധിച്ചിരിക്കുന്നു!!!

**രഞ്ചിത്ത് ജയിംസ്**
മരിയനഗർ, കഴക്കൂട്ടം

ചെവി കനക്കുന്ന ശബ്ദത്തോടെ മൂന്നാം നമ്പർ പ്ലാറ്റ്ഫോമിലേയ്ക്ക് ട്രയിൻ വന്നുനിന്നു. യാത്രക്കാർ പൊതുവെ കുറവായിരുന്നതുകൊണ്ട് തന്നെ രാഹുൽ കുറച്ചുകൂടെ വിശാലമായി സീറ്റിലേയ്ക്ക് നിവർന്നിരുന്നു. കാഴ്ചകൾ ആസ്വദിക്കാനായാണ് ജനൽ സീറ്റ് കയ്യടക്കിയതെങ്കിലും കയ്യിലെ ഫോണിൽ നിന്നും തലയുയർത്തി നോക്കാൻ അവൻ മെനക്കെട്ടില്ല. എതിർ സീറ്റിൽ അമ്മ അവനെത്തന്നെ നോക്കിയിരിപ്പുണ്ട്. ദൂരെയാത്ര ആയതുകൊണ്ട് തന്നെ കഴിക്കാൻ കരുതിയ ഭക്ഷണം അവനു നൽകിയിട്ട് മണിക്കൂർ ഒന്നായി. ഇനിയും അവൻ അതിൽ തൊട്ടില്ല. പുതിയ ഷൂസ് വാങ്ങി നൽകാത്തതിലുള്ള അരിശമാണ്. അമ്മ അവനെ തൊട്ടുവിളിച്ചു പറഞ്ഞു. നീ അതെടുത്ത് കഴിക്കെടാ മോനെ. ഇല്ല, കഴിക്കുന്നില്ല. ദേഷ്യത്തോടെ മറുപടി പറഞ്ഞു മുഖം വെട്ടി അവൻ പുറത്തേയ്ക്ക് നോക്കി ഇരിപ്പായി. അമ്മ എന്ത് പറയണമെന്ന് അറിയാതെ മറ്റു യാത്രക്കാരെ നോക്കി, തല കുനിച്ചിരുന്നു.

നാശം, എത്ര നേരമായി ഈ ട്രെയിൻ ഇവിടെ കിടക്കാൻ തുടങ്ങിയിട്ട്, ഇനിയും ഇത് നീങ്ങി തുടങ്ങീലെ. രാഹുൽ മനസ്സിൽ എന്തൊക്കെയോ പിറുപിറുത്തു. പുറത്തെ കാഴ്ചകൾ അവനെ യാതൊരു വിധത്തിലും സന്തോഷിപ്പിച്ചില്ല. കാലുകൾ, വളരെ വേഗം നീങ്ങുന്ന ഒരു നൂറു കാലുകൾ. ആരെയും കാക്കാതെ, ആർക്കുവേണ്ടിയും കാത്തുനിൽക്കാതെ ഞാൻ ആദ്യം, ഞാൻ ആദ്യം എന്ന രീതിയിൽ മത്സരിച്ചു നടക്കുന്ന കാലുകൾ മാത്രം. പുറം കാഴ്ചകൾ അവനെ

അസ്വസ്ഥനാക്കിയതേയുള്ളൂ. അപ്പോഴാണ് സ്റ്റേഷനിലെ ഒഴിഞ്ഞ കോണിൽ വേസ്റ്റ് ബാസ്ക്കറ്റിനടുത്തായി കൈ നീട്ടിയിരിക്കുന്ന ഒരു യാചകയെ അവൻ ശ്രദ്ധിച്ചത്. മുഷിഞ്ഞ വസ്ത്രം, സാരിത്തുമ്പ് തലയിലൂടെ വലിച്ച് മുഖം പാതി മറച്ചിരിക്കുന്നു. കണ്ണുകളിൽ ഭയവും ദൈന്യതയും നിറഞ്ഞ നോട്ടം. ആ പായുന്ന കാലുകളുടെ ഉടമകളിൽ ഒരാളെങ്കിലും അവർക്കു മുന്നിൽ നിൽക്കുമെന്നും അവരെ കരുണയോടെ നോക്കുമെന്നും നീട്ടിപ്പിടിച്ചിരിക്കുന്ന കൈയിലേയ്ക്ക് ദാക്ഷിണ്യത്തോടെ ഒരു രൂപ തുട്ടെങ്കിലും നൽകുമെന്നും അവർ പ്രതീക്ഷിക്കുന്നുണ്ടാകും. അവൻ അവരെത്തന്നെ നോക്കി ഇരിപ്പായി. ഈ ലോകത്തിൽ ആരെങ്കിലും ആരുടെയെങ്കിലും കരുണയെ പ്രതീക്ഷിക്കാതെ ജിവിക്കുന്നുണ്ടാകുമോ? ആ ചിന്ത അവനെ അവനിലേയ്ക്ക് നോക്കാൻ തന്നെ പ്രേരിപ്പിച്ചു. അപ്പോഴേയ്ക്കും ആരോ ഒരാൾ ആ യാചകയുടെ മുമ്പിൽ ഒന്നു നിന്നു. ലോകം ഇത്ര വേഗം ഓടുമ്പോഴും അവിടെ നീട്ടിയ കൈകളുമായി ഒരു മനുഷ്യജീവിക്കായി ഒരു നിമിഷം മാറ്റിവച്ച അയാളെയോർത്ത് അവൻ സന്തോഷിച്ചു. എന്നാൽ പ്രതീക്ഷകൾ തെറ്റിച്ചുകൊണ്ട് അയാൾ ആ വേസ്റ്റ് ബക്കറ്റിനടുത്തേയ്ക്ക് നീങ്ങി. കയ്യിലിരുന്ന ബിസ്ക്കറ്റ് കവർ അതിലേയ്ക്ക് വലിച്ചെറിഞ്ഞ് അയാളും നിർത്താതെ ഓടുന്ന ലോകത്തിലെ ആ ജനക്കൂട്ടത്തിലേയ്ക്ക് അലിഞ്ഞു ചേർന്നു. നിറഞ്ഞ മാലിന്യക്കൂമ്പാരത്തിൽ നിന്നും ബിസ്ക്കറ്റ് കവർ യാചകയുടെ മുന്നിലേയ്ക്ക് വീണു. അതിലെ ഇനിയും കഴിക്കാതെ വച്ചിരിക്കുന്ന കുറച്ചു ബിസ്ക്കറ്റുകൾ കണ്ട് അവരുടെ കണ്ണുകൾ തിളങ്ങി. ആർത്തിയോടെ അവർ അത് സ്വന്തമാക്കി കഴിച്ചുതുടങ്ങി. ട്രെയിൻ നീട്ടി കൂകി പതിയെ മുന്നോട്ട് നീങ്ങിത്തുടങ്ങി. എച്ചിൽ കഴിക്കുന്ന ആ സ്ത്രീയെ നോക്കി ലോകം മുഴുവൻ കൂകുന്ന പോലെ അവനു തോന്നി. ഇനിയും താൻ കഴിക്കാതെ വച്ചിരിക്കുന്ന ആഹാര പാത്രം അവൻ കയ്യിലെടുത്തു. അവന്റെ അമ്മ പറഞ്ഞു, വീട്ടിൽ പോയിട്ട് ഒരാഴ്ചയ്ക്കുള്ളിൽ നമുക്ക് ഷൂസ് വാങ്ങിക്കാം. മോൻ ഭക്ഷണം കഴിക്ക്. അവൻ പറഞ്ഞു, വേണ്ട, ഇപ്പോൾ ആവശ്യമില്ല അമ്മ. ആഹാരം വായിലേയ്ക്ക് വയ്ക്കുമ്പോഴും സ്റ്റേഷൻ കഴിഞ്ഞ ട്രയിനിന്റെ ജനലിലൂടെ അവൻ ഒന്നുകൂടെ പുറത്തേയ്ക്ക് നോക്കി. ഒരു കൈ ഇപ്പോഴും ആരുടെയെങ്കിലും കാരുണ്യത്തിനായി അവിടെ കാത്തുനിൽപ്പുണ്ട്. അല്ലെങ്കിലും ഈ ലോകത്തിൽ ആരെങ്കിലും ആരുടെയെങ്കിലും കരുണയെ പ്രതീക്ഷിക്കാതെ ജീവിക്കുന്നുണ്ടാകുമോ?

"ഒരുവൻ ലോകം മുഴുവൻ നേടിയാലും തന്നെത്തന്നെ നഷ്ടപ്പെടുത്തുകയോ നശിപ്പിക്കുകയോ ചെയ്താൽ അവന് എന്തു പ്രയോജനം."

**വിശുദ്ധ തോമസ് അക്വീനാസ്**





# കനൽവഴികളിൽ കാലിടറാതെ..!!



ബ്രദർ ഡാനി പുതുമന

എല്ലാവരുടേയും ജീവിതത്തിൽ കനൽ നിറഞ്ഞ വഴികളിലൂടെയുള്ള ഒരു യാത്രയുണ്ട്. ചിലപ്പോൾ യാത്രയുടെ അവസരങ്ങളിൽ ദൈവത്തെ കുറ്റപ്പെടുത്താറുണ്ട്. ദൈവം എന്തുകൊണ്ട് എന്റെ ജീവിതത്തിൽ ഇങ്ങനെ വേദനകൾ തരുന്നു. എല്ലാവരും ഒരുപക്ഷേ ഇതെക്കുറിച്ച് ഒരുപാടു ചിന്തിച്ചിട്ടുണ്ടാകും അല്ലേ...

ഈയിടെ കാണാനിടയായ രണ്ട് സിനിമകളിൽ ഇതിന്റെ ഉത്തരം എനിക്ക് കാണാൻ സാധിച്ചു. ഒന്നാമത്തെ സിനിമ And The Oscar Goes To. ഈ സിനിമയിലെ പ്രധാന വേഷം ചെയ്തിരിക്കുന്നത് ടൊവിനോ തോമസാണ്. കടം വാങ്ങിയും വീട് പണയം വച്ചുമാണ് കാഥാനായകൻ ഒരു സിനിമ നിർമ്മിക്കുന്നത്.

അങ്ങനെ ആ സിനിമയ്ക്ക് ഓസ്കാർ നോമിനേഷനു സാധ്യതയുണ്ടെന്നറിഞ്ഞ് ആ സിനിമയുടെ പ്രൊമോഷനുവേണ്ടി വിദേശത്തേയ്ക്ക് പോകുന്നു. അവിടെ ഒത്തിരിയേറെ കഷ്ടപ്പാടുകളിലൂടെയാണ് അദ്ദേഹം കടന്നുപോകുന്നത്. അവസാനം അദ്ദേഹത്തിന്റെ സിനിമ റിജെക്റ്റ് ചെയ്യും. എല്ലാ നഷ്ടങ്ങളും വേദനകളും തിരിച്ചറിഞ്ഞ് അവിടെ നിന്ന് പോകുന്നതിനു മുമ്പ് നായകൻ കൂട്ടുകാരനോട് ഒരു ഡയലോഗ് പറയുന്നുണ്ട്. അത് ഇങ്ങനെയാണ്. ''ഈ പടച്ചോൻ എന്നു പറയുന്നത് ഒരു സംഭവമാണ് കേട്ടോ. മൂപ്പര് ചില നേരത്ത് ഒരു ചെരുപ്പുകൂടെ തരാതെ തീക്കനലിന്റെ മുകളിലൂടെ നടത്തിക്കും. നമ്മൾ പ്രാകും, പുലമ്പും, ബഹളം വയ്ക്കും. പക്ഷേ കുറച്ചു കാലം കഴിഞ്ഞിട്ടാ

മനസ്സിലാകുക, അന്ന് അങ്ങനെ നടത്തിയതു കൊണ്ട്, ഇല്ലാതെയായത് കിടപ്പിലായേക്കാവുന്ന ഒരു തളർവാതമാണെന്ന്''. ഇതിനുശേഷം അദ്ദേഹം തന്റെ ജീവിതം ഒരു സിനിമയായി നിർമ്മിക്കാൻ പോവുകയാണെന്ന് കൂട്ടുകാരോട് പറയും. നീയും ആ സിനിമയിലെ കഥാപാത്രമാണെന്ന് പറയും. അപ്പോൾ ആ കൂട്ടുകാരൻ പറയും, അതിന്റെ മുഴുവൻ ചെലവും ഞാൻ എടുക്കുമെന്ന്.

രണ്ടാമത്തെ സിനിമ Ormayil Oru Shishiram. ഈ സിനിമയുടെ അവസാനഭാഗത്ത് കൂട്ടുകാരൻ നായകനോട് ഒരു കാര്യം പറയും. ''കൺഗ്രാജുലേഷൻസ് അളിയാ. ഫസ്റ്റ് സിനിമയാണ് അല്ലേ. ഈ ദൈവം എന്നു പറയുന്ന ആളുണ്ടല്ലോ നമ്മൾ മനുഷ്യരുമായിട്ട് ചില കളികൾ കളിക്കും. നമ്മൾ എന്തെങ്കിലും ആഗ്രഹിക്കുമ്പോൾ അദ്ദേഹം അപ്പോൾ തന്നെ അതെടുത്ത് കുറച്ച് ദൂരത്തേയ്ക്ക് മാറ്റിവയ്ക്കും. എന്നിട്ട് നമ്മൾ കഷ്ടപ്പെട്ട് അതിന്റെ അടുത്തേയ്ക്ക് ചെല്ലുമ്പോൾ പുള്ളി അത് കുറച്ചുകൂടെ ദൂരത്തേയ്ക്ക് എടുത്തു മാറ്റിവയ്ക്കും. എന്നിട്ട് ഈ സെയിം കളി റിപ്പീറ്റ് ചെയ്തുകൊണ്ടിരിക്കും. എന്തിനാണെന്നറിയാമോ? നമുക്ക് അത് നേടാനുള്ള ആവേശം കൂടാനും നേടിക്കഴിയുമ്പോൾ നേടിയതിന്റെ വില മനസ്സിലാക്കിത്തരാനും വേണ്ടിയാണ്''. പലപ്പോഴും നമ്മുടെ ജീവിതങ്ങളിൽ സംഭവിക്കുന്നത് ഇതു തന്നെയല്ലേ? ദുഃഖങ്ങൾ എന്നും സന്തോഷത്തിന്റെ മുന്നോടിയാണ്. ജീവിതത്തിന്റെ കനൽ നിറഞ്ഞ വഴികളിലൂടെ യാത്ര ചെയ്യുമ്പോൾ തിരിച്ചറിയണം, ഈ വേദനകളും പ്രയാസങ്ങളും ദൈവം നമുക്ക് നൽകുന്നത് മുന്നോട്ടുള്ള യാത്ര സുഖകരമാക്കുന്നതിനു വേണ്ടിയാണെന്ന്. കൃഷിക്കാരൻ വൃക്ഷത്തിന്റെ ശാഖകൾ വെട്ടി നേരെയാക്കുമ്പോൾ വൃക്ഷം കൃഷിക്കാരെ കുറ്റപ്പെടുത്തുമായിരിക്കും. എന്നാൽ നാളെ ആ വൃക്ഷം നല്ല ഫലങ്ങൾ നിറഞ്ഞു നിൽക്കുമ്പോൾ തിരിച്ചറിയും, അന്ന് എന്റെ ശാഖകൾ വെട്ടിയതുകൊണ്ടാണ് ഇന്ന് എനിക്ക് നല്ല ഫലങ്ങൾ പുറപ്പെടുവിക്കുവാൻ സാധിക്കുന്നതെന്ന്. ഈയൊരു തിരിച്ചറിവ് നമ്മുടെ ജീവിതത്തിലും ഉണ്ടാകണം. ഈ ചിന്തകളോടെ മുന്നോട്ടുള്ള യാത്ര തുടരാം....

**"സന്തോഷം എന്നത് നിങ്ങൾക്ക് ആത്മാക്കളെ നേടാൻ കഴിയുന്ന സ്നേഹത്തിന്റെ ഒരു വലയാണ്."**

**വിശുദ്ധ മദർ തെരേസ**



# അപ്പസ്തോലന്മാരുടെ പേരുകളുടെ അർത്ഥങ്ങൾ

സമ്പാദനം



ആഷേർ എബി ജേക്കബ്
പാറോട്ടുകോണം

| | | |
|---|---|---|
| പത്രോസ് | = | പാറ |
| അന്ത്രയോസ് | = | ധീരൻ |
| യാക്കോബ് | = | സ്ഥാനം തട്ടിയെടുത്തവൻ |
| യോഹന്നാൻ | = | ദൈവം ദയാമയൻ |
| പീലിപ്പോസ് | = | കുതിരയെ സ്നേഹിക്കുന്നവൻ |
| ബർത്തലോമിയ | = | വെള്ളം തടഞ്ഞു നിർത്തുന്ന പുത്രൻ |
| തോമസ് | = | ഇരട്ട |
| മത്തായി | = | ദൈവത്തിന്റെ ദാനം |
| തദേവൂസ് | = | ധൈര്യമുള്ള ഹൃദയം |
| ശിമയോൻ | = | തീക്ഷ്ണമതി |
| യൂദാ | = | സ്തുതി |

**തയ്യാറാക്കിയത് : ദിവ്യ ആനി തോമസ്**

സഭാപിതാവായ മാർ ബസേലിയോസിനെക്കുറിച്ചുള്ള ചോദ്യങ്ങളാണ് നൽകിയിരിക്കുന്നത്.
ഇത് ഒരു പേപ്പറിൽ വരച്ച് ശരിയുത്തരങ്ങൾ എഴുതി ഫോട്ടോ എടുത്തു അയക്കുക.
നിങ്ങളുടെ പേര്, പഠിക്കുന്ന ക്ലാസ്സ്, ഇടവക, വൈദിക ജില്ല എന്നിവ എഴുതാൻ മറക്കരുത്.
അയക്കേണ്ട EMAIL ID :- malankarabalantvm@gmail.com
അവസാന തീയതി : 2022 ഫെബ്രുവരി 10

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 | | | 9 | 2 | | | | | |
| 10 | | | | 12 | 6 | 11 | | | |
| | 4 | | ലി | ത | | | 13 | 14 | |
| | | | | | | നി | | | |
| യ | 5 | | | | | | | | 15 |
| 3മാ | ർ | | | | | | ക | | റി |
| | 7 | | ബി | | | | ല | | |
| | | 8മാ | ർ | | | | | | |

**വലത്തോട്ട്**

(1) മാർ ബസേലിയോസിന്റെ ജന്മ സ്ഥലം?

(2) മാർ ബസേലിയോസിന്റെ സഹോദരിമാരിൽ സ്ത്രീകളുടെ സന്യാസ പ്രസ്ഥാനം ആരംഭിക്കുന്നതിൽ വലിയ പങ്കു വഹിച്ചയാൾ?

(3) മാർ ബസേലിയോസിന്റെ സഹപാഠിയായിരുന്ന നാസിയാൻസിലെ ബിഷപ്പ്?

(4) മാർ ബസേലിയോസിന്റെ സഹോദരനായിരുന്ന മാർ ഗ്രിഗോറിയോസിനെ ചുമതലയേൽപ്പിച്ച ഭദ്രാസനം ?

(5) സെബസ്ക്കൂസിലെ മെത്രാപ്പോലീത്തയായിരുന്ന സഹോദരൻ?

(6) മാർ ബസേലിയോസ് വൈദികപട്ടം സ്വീകരിച്ചത് ആരിൽ നിന്ന്?

(7) ഏതു ബിഷപ്പ് കാലം ചെയ്ത ഒഴിവിലാണ് സഭ ബസേലിയോസിനെ മേൽപ്പട്ട സ്ഥാനത്തേയ്ക്ക് അവരോധിച്ചത്?

(8) ആരുമായുള്ള കൂടിക്കാഴ്ചയ്ക്കു ശേഷമാണ് മാർ ബസേലിയോസ് അഭിഭാഷകവൃത്തി ഉപേക്ഷിച്ച് ക്രിസ്തീയ സന്യാസസമൂഹം സ്ഥാപിച്ചത്?

**താഴോട്ട്**

(9) മാർ ബസേലിയോസിന്റെ പിതാവ്?

(10) മാർ ബസേലിയോസ് ഏതു ദേശത്തെ ബിഷപ്പായിരുന്നു?

(11) മാർ ബസേലിയോസിന്റെ ഗുരുവായിരുന്ന തത്വചിന്തകൻ?

(12) മാർ ബസേലിയോസ് ഉപരിപഠനം നടത്തിയ സ്ഥലം?

(13) മാർ ബസേലിയോസ് കേസറിയായിൽ സ്ഥാപിച്ചിരുന്ന വിദ്യാലയത്തിൽ പഠിപ്പിച്ചിരുന്നതെന്താണ്?

(14) ഏതു ചക്രവർത്തിയുടെ ക്രിസ്തുമത വിരുദ്ധ പ്രവർത്തനങ്ങൾക്കെതിരെയാണ് മാർ ബസേലിയോസ് രചനകൾ നിർവ്വഹിച്ചത്?

(15) ആരുടെ വേദവിപരീതത്തിന് എതിരെയാണ് മാർ ബസേലിയോസ് പ്രസംഗിക്കുകയും പഠിപ്പിക്കുകയും ചെയ്തത്?

## കഴിഞ്ഞ ലക്കത്തിലെ വിജയി

**അലന ജോർജ്ജ്**

**ഇടവക : കമ്പംകോട്**

**ജില്ല : ആയൂർ**

**കഴിഞ്ഞ ലക്കത്തിലെ ഉത്തരം**

| | | | | | | | |
|---|---|---|---|---|---|---|---|
| 9 യൂ | ശ് | 1 ബ | ത് | ല | ഹേം | 11 ഇ | |
| ദാ | അ | ഗ | ബ്രി | യേ | ൽ | മ്മാ | 13 ജൂ |
| 5 ജ | ർ | മ | നി | 4 റോം | | നു | ലി |
| 10 ഹേ | മേ | 7 നി | ക്കോ | ളാ | സ് | വേ | യ |
| റോ | നി | | | 8 ന്നോ | യ | ൽ | സ് |
| ദേ | യ | 3 എ | ലി | സ | ബ | ത്ത് | I |
| സ് | ൻ | 6 ഹെ | ൻ | റി | കോ | ളെ | |

# വിശ്വാസസത്യങ്ങൾ



ഫാ. ജോർജ്ജ് താന്നിമൂട്ടിൽ

പ്രിയ കൂട്ടുകാരേ,
ഏവർക്കും പുതുവത്സരാശംസകൾ!!.
സുഖമല്ലേ?

ഈ ലക്കത്തിൽ നാം ചിന്തിക്കുന്നത് സഭ സാർവത്രികമാണ് എന്നതാണ്.

കത്തോലിക്കാ സഭ എന്ന വാക്കിന്റെ അർത്ഥം തന്നെ സാർവ്വത്രിക സഭ എന്നാണ്. ഗ്രീക്കിലെ കാത്ത്, ഹോളോൻ എന്നീ പദങ്ങളുടെ സംയുക്ത രൂപമാണ് കത്തോലിക്ക എന്ന പദം. 'എല്ലായിടത്തും ആയിത്തീരുന്ന സഭ' എന്ന അർത്ഥത്തിലാണ് കത്തോലിക്കാ സഭ എന്ന പദം ഉപയോഗിക്കുന്നത്. ലോകത്തിലെ എന്ന ഗുണപരമായ അർത്ഥത്തിലും സാർവ്വത്രികം അഥവാ കാതോലികം എന്ന പദത്തെ മനസ്സിലാക്കാവുന്നതാണ്.

ലോകത്തിന്റെ അതിർത്തികളോളവും അവസാനത്തോളവും രക്ഷാസന്ദേശമെത്തിക്കാൻ സ്ഥാപിക്കപ്പെട്ട സഭ തീർച്ചയായും സാർവ്വത്രികം ആകേണ്ടതുണ്ട്. ആരും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കാൻ ആഗ്രഹിക്കുന്ന ദൈവീകപദ്ധതി (യോഹ. 3:16) നിറവേറ്റപ്പെടുന്നത് സഭയിലൂടെയാണ്. അതിനാൽ സകലരും രക്ഷയുടെ മാർഗ്ഗത്തിൽ എത്തുന്നതുവരെ കർമ്മോത്സുകരാകുവാൻ സഭയെ നിരന്തരം പ്രേരിപ്പിക്കുന്ന ഗുണമാണ് സാർവ്വത്രികത എന്നത് സാർവ്വത്രികതയ്ക്കുള്ള സഭയുടെ പ്രയാണവും അപ്പസ്തോലകാലം മുതലേ ആരംഭിച്ചിരുന്നു. ജറുസലേം കേന്ദ്രീകരിച്ച് സമരിയായിലും, യൂദയായിലും, അന്ത്യോക്യ കേന്ദ്രീകരിച്ച് വിജാതീയരുടെ ഇടയിലും സുവിശേഷം പ്രസംഗിക്കപ്പെട്ടു. കത്തോലിക്കാ സഭ എന്ന പദം ആദ്യമായി ഉപയോഗിച്ചത് അന്ത്യോക്യയിലെ വി. ഇഗ്നേഷ്യസാണ്. എവിടെ ക്രിസ്തുവുണ്ടോ അവിടെ കത്തോലിക്കാ സഭയുണ്ട് എന്നതാണ് ഇഗ്ഷ്യേസിന്റെ പ്രസ്താവന. സഭയുടെ പ്രബോധനങ്ങൾ ലോകത്തിലാകമാനം ബാധകമാണെന്ന അർത്ഥത്തിലാണ് വി. സിറിൽ കാതോലികം എന്ന പദത്തെ ഉപയേഗിക്കുന്നത്. ഭൂമി മുഴുവനും നിറഞ്ഞു നിൽക്കുന്ന സഭ എന്ന അർത്ഥത്തിൽ വി. അഗസ്തീനോസ് കാതോലികം എന്ന പദത്തെ വ്യാഖ്യാനിക്കുന്നു.

1) ലോകമാസകലം വ്യാപിച്ചിരിക്കുന്നതിനാൽ സഭ കാതോലികം ആണ്

2) സഭയിൽ സകല ജനപദങ്ങളും ഗോത്രങ്ങളും ഉൾപ്പെടുന്നതിനാൽ സഭ കാതോലികമാണ്.

3) മനുഷ്യകുലത്തിന്റെ ആരംഭം മുതൽ ലോകാവസാനം വരെ നിലനിൽക്കുന്നതിനാൽ സഭ കാതോലികം ആണ്.

സഭ അതിന്റെ വ്യാപ്തിയിലും, ഉള്ളടക്കത്തിലും, കാലത്തിലും കാതോലികം ആണെന്ന് വി. അക്വിനാസ് പഠിപ്പിക്കുന്നു. തിരുസഭയുടെ ചതുർവിധ ലക്ഷണങ്ങളിൽ ഒന്നായ സഭ സാർവ്വത്രികമാണ് എന്നതിനെക്കുറിച്ചാണ് നാം ചിന്തിക്കുന്നത്. തിരുസഭയുടെ ലക്ഷണങ്ങൾ നാല് ലക്കങ്ങളിലൂടെയാണ് കുഞ്ഞുങ്ങളോട് അച്ചൻ വിവരിച്ചത്. അത് എല്ലാവർക്കും മനസ്സിലായി എന്ന് കരുതുന്നു. തിരുസഭയുടെ ലക്ഷ ണങ്ങളെക്കുറിച്ചുള്ള ചിന്ത ഈ ലക്കത്തോടുകൂടി അവസാനിക്കുന്നു.

മറ്റൊരു വിശ്വാസസത്യവുമായി അടുത്ത ലക്കത്തിൽ കണ്ടു മുട്ടാം.



# ST. JOSEPH CUPERTINO

Cilfa Mannikarottu, Kaithaparambu

Joseph Just like Our Christ was born in a stable from a carpenter. He was treated as not wanted even by his mother. In his school he was called as 'open mouth'. He was affected by ulcer and though he was not able to study well in school education. As his great impression on St. Francis Assisi he wished to join the Franciscan monastery. However he was able to enter the monastery. Brother Ass!, Brother Ass! Shouted them the Franciscan monks. Yes, they know that Joseph was just an absent minded one in their group. He didn't know anything and was not even qualified as a good priest like others. It was said that he passed the priestly exam by prayer only.

One day he was risen up by God as if he was able to fly. Joseph of Cupertino was known as ' The Flying Friar'. He had an ability to heal people like Jesus showing his love, affection and trust in God. He was even not wanted by anyone because he was seen as an angel of God. He was locked by his colleagues. Joseph Prayed and prayed.

Yes, Joseph Cupertino was not a perfectly shaped priest. But, his lift was when he prepared himself for prayer in his absent mindness.

I am fool, I can't study. I hate myself, I am just an idiot of no use at all. Thoughts apart.

Life is always rushed up and filled with problems. Students like us really fear in studies. Always remember when you feel yourself week the only person you can depend is God. Just to get almighty's attention quick we have a rapid fire with us. It's Joseph on each and every circumstances and pace of studies.

His intercession in students life is really important. And I believe that who ever with true heart has prayed will not be disappointed. St. Joseph of Cupertino, the flying friar, pray for the children.

## ST. JOSEPH CUPERTINO
## PRAY FOR US



# എന്റെ സ്വന്തം മാർ ഈവാനിയോസ് പിതാവ്

ഉണ്ണി അമ്മയമ്പലം




ഗീവർഗീസ് ശെമ്മാശ്ശന്റെ പ്രസംഗം എത്ര ലളിതമാണ്. പ്രാർത്ഥനയിലുള്ള പല സംശ യങ്ങളും ഇപ്പോൾ തീർന്നു.
ശരിയാ!
വളരെ പെട്ടെന്ന് ഗീവർഗീസ് ശെമ്മാശ്ശ ന്റെ ഖ്യാതി നാടെങ്ങും പരന്നു. അദ്ദേഹത്തി ന്റെ പ്രസംഗം കേൾക്കാൻ ജനങ്ങൾക്ക് വലിയ താൽപര്യമായിരുന്നു.


1908 ആഗസ്റ്റ് 15–ാം തീയതി ദൈവമാതാവി ന്റെ സ്വർഗാരോഹണ തിരുനാളിൽ പരുമല സെമിനാരിയിൽ വച്ച് വട്ടശ്ശേരിൽ മാർ ദിവന്നാസിയോസ് മെത്രാപ്പൊലീത്ത ഗീവർഗീസ് ശെമ്മാ ശ്ശനു വൈദികപട്ടം നൽകി.

# പൊതുവിജ്ഞാനം

തയ്യാറാക്കിയത് : സി. അഞ്ജന ഡിഎം.

1. ദനഹാ എന്ന വാക്കിന്റെ അർത്ഥം?

ഉദയം

2. യേശു ഏതു നദിയിൽ വച്ചാണ് മാമോദീസ സ്വീകരിച്ചത്?

ജോർദ്ദാൻ

3. യേശു ആരിൽ നിന്നാണ് ജ്ഞാനസ്നാനം സ്വീകരിച്ചത്?

സ്നാപകയോഹന്നാനിൽ നിന്ന്

4. സ്നാപക യോഹന്നാനെ വധിച്ചതാര്?

ഹേറോദേസ് രാജാവ്

5. അപ്പസ്തോലൻമാരുടെ തലവൻ ആരായിരുന്നു?

വി. പത്രോസ്

6. വി. പത്രോസ് രക്തസാക്ഷിത്വം വരിച്ച വർഷം?

എ.ഡി. 67

7. വി. പത്രോസിന്റെ ഭൗതികാവശിഷ്ടങ്ങൾ പ്രതിഷ്ഠിച്ചിരിക്കുന്ന ബസിലിക്ക?

സെന്റ് പീറ്റേഴ്സ് ബസിലിക്ക

8. വിജാതീയരുടെ അപ്പസ്തോലൻ എന്ന് വിശേഷിപ്പിക്കുന്നത് ആരെയാണ്?

വി. പൗലോസ്

9. പൗലോസ് എന്ന വാക്കിന്റെ അർത്ഥമെന്ത്?

ചെറുത്

10. ബൈബിളിൽ വി. പൗലോസിന്റെ പേരിൽ എത്ര ലേഖനങ്ങളുണ്ട്?

14

വാ
ർ
ത്ത
ക
ൾ

**രണ്ടാം സെമസ്റ്റർ പരീക്ഷ**

2022 ഫെബ്രുവരി 27 ഞായർ ഉച്ചയ്ക്ക് 2 മണി മുതൽ 4 മണി വരെ അതാത് ഇടവകകളിൽ വച്ച്

**10,12 വാർഷികപരീക്ഷയും 3-9,11 സ്കോളർഷിപ്പ് പരീക്ഷയും**

2022 മാർച്ച് 20 ഞായർ ഉച്ചയ്ക്ക് 2 മണി മുതൽ 5 മണി വരെ ജില്ലാ കേന്ദ്രങ്ങളിൽ വച്ച്

**നിർദ്ദേശങ്ങൾ:**

1) പരീക്ഷയ്ക്കുള്ള ചോദ്യപേപ്പറുകൾ ഫെബ്രുവരി 23 ന് ശേഷം ജില്ലാ കേന്ദ്രങ്ങളിൽ നിന്ന് ശേഖരിക്കാവുന്നതാണ്.

2) LKG മുതൽ 2 വരെയുള്ള ക്ലാസ്സുകളിലെ കുട്ടികൾക്ക് വാചിക പരീക്ഷയ്ക്ക് അധ്യാപകർ ഓരോ കുട്ടിക്കും പ്രത്യേകം പ്രത്യേകം ചോദ്യപേപ്പറുകൾ ഉപയോഗിക്കണം. ഓരോ കുട്ടിയുടേയും ചോദ്യപേപ്പറിൽ അവരുടെ പേരും അവർക്ക് ലഭിക്കുന്ന മാർക്കും എഴുതി കൊടുത്തു വിടേതാണ്.

3) LKG മുതൽ 2 വരെയുള്ള ക്ലാസ്സുകളിലെ കുട്ടികൾക്ക് വാചിക പരീക്ഷയിൽ പുസ്തകത്തിൽ നിന്നുള്ള ബൈബിൾ വാക്യങ്ങളോ, പാട്ടുകളോ, ആക്ഷൻസോങ്ങുകളോ മാത്രമേ പാടുള്ളൂ എന്ന് നിർബന്ധമില്ല. അവർ പഠിച്ചിട്ടുള്ള മറ്റു ബൈബിൾ വാക്യങ്ങളും, പാട്ടുകളും ആക്ഷൻ സോംഗുകളും ഉത്തരമായി പരിഗണിക്കണം.

4.) LKG മുതൽ 2 വരെയുള്ള ക്ലാസ്സുകളിലെ കുട്ടികൾക്ക് ഡയറിയില്ലാത്തതിനാൽ പരീക്ഷയ്ക്ക് അവരുടെ പാഠപുസ്തകവും വർക്ക് വർക്ക് ബുക്കും പരിശോധിച്ച് കളറിംഗിനും എഴുതിയതിനും 5 മാർക്ക് നൽകേണ്ടതാണ്.

5) ഈ വർഷത്തെ രണ്ടാം സെമസ്റ്റർ, വാർഷിക, സ്കോളർഷിപ്പ് പരീക്ഷകളിൽ എല്ലാ ക്ലാസ്സിലേയും അവസാനത്തെ 2 അധ്യായങ്ങൾ ഒഴിവാക്കിയിട്ടുണ്ട്.

6) 3 മുതൽ 9 വരെയുള്ള ക്ലാസ്സുകളിലേയും 11-ാം ക്ലാസ്സിലേയും കുട്ടികളിൽ ഇടവകയിൽ നിന്നും സ്കോളർഷിപ്പ് പരീക്ഷയ്ക്കായി തെരഞ്ഞെടുക്കപ്പെടുന്നവർ ഡയറിയുടെ അവസാന ഭാഗത്തുള്ള പരീക്ഷാഫോം പൂരിപ്പിച്ച് പാസ്പോർട്ട് സൈസ് ഫോട്ടോ പതിച്ച് പരീക്ഷാദിവസം പരീക്ഷാകേന്ദ്രത്തിൽ കൊുവരികയും ഉത്തരകടലാസ്സിനോടൊപ്പം പിൻ ചെയ്യേതുമാണ്. ഡയറിയും ഉത്തരകടലാസ്സിനോടൊപ്പം കൊടുക്കണം.

7) 6 മുതൽ 12 വരെയുള്ള എല്ലാ ക്ലാസ്സുകളിലേയും കുട്ടികൾക്ക് ഡയറിയിൽ നിന്നുള്ള ചോദ്യത്തിനു പകരമായി 5 മാർക്കിന്റെ പ്രോജക്റ്റ് നൽകുന്നു. ഓരോ ക്ലാസ്സുകളിലും നൽകപ്പെടുന്ന പ്രോജക്റ്റ് 5 മുതൽ 10 വരെയുള്ള പേജിനുള്ളിൽ ഉൾക്കൊള്ളിച്ചിരിക്കണം.

8) 10,12 ക്ലാസ്സുകളിലെ വാർഷിക പരീക്ഷയ്ക്കും, സ്കോളർഷിപ്പ് പരീക്ഷയ്ക്കും ഡയറിയിൽ നിന്നുള്ള ചോദ്യത്തിനു പകരമായി രണ്ടാം സെമസ്റ്ററിലെ പ്രോജക്റ്റിൽ നിന്നുള്ള ചോദ്യങ്ങൾ ആയിരിക്കും ചോദിക്കുക.

9) സണ്ടേസ്കൂൾ 10,11,12 എന്നീ ക്ലാസ്സുകളിൽ മേജർ അതിഭദ്രാസന തലത്തിലും ജില്ലാതലത്തിലും ഏറ്റവും കൂടുതൽ മാർക്ക് വാങ്ങുന്ന കുട്ടികൾക്ക് ക്യാഷ് അവാർഡ് നൽകുന്നതാണ്.

വാ ർ ത്ത ക ൾ

### ഗ്ലോറിയ 2021

പുനലൂർ വൈദികജില്ലയുടെ ആഭിമുഖ്യത്തിൽ സണ്ടേസ്കൂൾ അധ്യാപകരുടേയും കുട്ടികളുടേയും സംഗമവും ക്രിസ്തുമസ് ന്യൂഇയർ ആഘോഷവും 'ഗ്ലോറിയ 2021' എന്ന പേരിൽ 2021 ഡിസംബർ 28-ാം തീയതി പുനലൂർ ജില്ലാകേന്ദ്രത്തിൽ വച്ച് നടത്തപ്പെട്ടു. തിരുവനന്തപുരം അതിരൂപതാ വികാരി ജനറൽ വന്ദ്യ മോൺ. ഡോ. വർക്കി ആറ്റുപുറത്ത് അച്ചനും അതിരൂപതാ സണ്ടേസ്കൂൾ ഡയറക്ടർ ബഹുമാനപ്പെട്ട ജോൺസൺ പുതുപ്പറമ്പിലച്ചനും വിശിഷ്ടാതിഥികൾ ആയിരുന്നു. സാൻജോസിന്റേയും കരോൾഗാന മത്സരങ്ങളുടേയും ഡയറിയുടേയും മത്സരപരീക്ഷയുടേയും സമ്മാനങ്ങൾ വിതരണം ചെയ്തു. 'ഉണ്ണീശോയ്ക്ക് ഒരു ഉടുപ്പ്' എന്ന പ്രോഗ്രാമിലൂടെ കുട്ടികളും അധ്യാപകരും സമാഹരിച്ച 60,000 രൂപ അത്യഭിവന്ദ്യ മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാ ബാവായുടെ 2022 ലെ ചാരിറ്റി പ്രവർത്തനങ്ങൾക്കായി സമർപ്പിച്ചു.

### ബിബ്ലിയ 2022

ആയൂർ ജില്ലയിലെ സസേ്കൂളിന്റെ നേതൃത്വത്തിൽ അധ്യാപക സംഗമം ബിബ്ലിയ 2022 ജനുവരി 9-ാം തീയതി ഞായറാഴ്ച ആയൂർ ദൈവാലയത്തിൽ വച്ച് ഉച്ചകഴിഞ്ഞ് 2 മണിക്ക് നടത്തപ്പെടുയുണ്ടായി.തദവസരത്തിൽ അഞ്ചൽ സെന്റ് ജോൺസ് കോളേജിലെ അധ്യാപകനും ഓൾ കേരള ജീസസ് യൂത്ത് ചാപ്ലിനും ആയ ബഹുമാനപ്പെട്ട സിറിയക് വെച്ചൂർകരോട്ട് അച്ചൻ ക്ലാസ്സിന് നേതൃത്വം നൽകി. തുടർന്ന് നടന്ന മീറ്റിംഗ് തിരുവനന്തപുരെ മേജർ അതിഭദ്രാസന സണ്ടേസ്കൂൾ ഡയറക്ടർ ബഹുമാനപ്പെട്ട ജോൺസൺ പുതുപ്പറമ്പിലച്ചൻ ഉദ്ഘാടനം ചെയ്യുകയും ജില്ലയിലെ 25 വർഷം പൂർത്തിയായ ആറ് മതാധ്യാപകരെ ആദരിക്കുകയുമുണ്ടായി. ആയൂർ ജില്ലാ വികാരി ബഹുമാനപ്പെട്ട വിൻസന്റ് ചരുവിള അച്ചൻ സംസാരിക്കുകയും, ജില്ലാ ഡയറക്ടർ ബഹുമാനപ്പെട്ട അനു ജോസ് കുന്നിൽ അച്ചൻ ആശംസകൾ നേരുകയും ചെയ്തു. ബഹുമാനപ്പെട്ട സിസ്റ്റേഴ്സും അധ്യാപകരും ഉൾപ്പെടെ 160 പേരോളം പങ്കെടുത്തു. ജില്ലാ ആനിമേറ്റർ സി. ശാന്തി ജോസ് ഡി.എം, ജില്ലാ സെക്രട്ടറി ശ്രീ. ബിജു അലക്സ്, കേന്ദ്ര സമിതി അംഗം ഡോ. പ്രകാശ് അലക്സ്, എക്സിക്യൂട്ടീവ് അംഗങ്ങൾ ഡോ. ബ്രില്യന്റ് രാജൻ, ശ്രീ ബിനു ടി വർഗ്ഗീസ്, ശ്രീമതി സിമി ജോർജ്ജ് എന്നിവർ പങ്കെടുത്തു.

### ആദരിക്കപ്പെട്ട അധ്യാപകർ

1) ശ്രീ. സുരേഷ് കളപ്പില, ഇടമുളയ്ക്കൽ
2) ശ്രീ അലക്സ് കളപ്പില, ഇടമുളയ്ക്കൽ
3) ശ്രീ ജേക്കബ് കെ, വേങ്ങൂർ
4) ശ്രീ. ബിജു അലക്സ്, പൊടിയാട്ടുവിള
5) ശ്രീമതി സജി ജോൺ, ആയൂർ
6) ശ്രീമതി ജസ്ന ജോസഫ്,വേങ്ങൂർ

# ബോൺ നത്താലേ

## (ക്രിസ്തുമസ് മത്സരങ്ങൾ)

### മേജർ അതിഭദ്രാസനതല വിജയികൾ

#### I. പുൽക്കൂട് ദൃശ്യാവിഷ്ക്കാരം

| | | |
|---|---|---|
| ഒന്നാം സ്ഥാനം | - തിരുവനന്തപുരം | - കാട്ടുവിള ഇടവക |
| രണ്ടാം സ്ഥാനം | - ആയൂർ | - ചെറുവല്ലൂർ ഇടവക |
| മൂന്നാം സ്ഥാനം | - കഴക്കൂട്ടം | - മരിയനഗർ ഇടവക |

#### II. ആരാധനാഗീതം

| | | |
|---|---|---|
| ഒന്നാം സ്ഥാനം | - പുനലൂർ | - കോട്ടവട്ടം ഇടവക |
| രണ്ടാം സ്ഥാനം | - കഴക്കൂട്ടം | - മരിയനഗർ ഇടവക |
| മൂന്നാം സ്ഥാനം | - അടൂർ | - വയല ഇടവക |
| മൂന്നാം സ്ഥാനം | - അഞ്ചൽ | - തഴമേൽ ഇടവക |

# വിജയികൾക്ക് അഭിനന്ദനങ്ങൾ

# 15TH COMEMMORATION DAY



## MAJOR ARCHBISHOP CYRIL MAR BASELIOS CATHOLICOS

‘ആചാര്യേശാ, മിശിഹാ, കൂദാശകളർപ്പിച്ചോ
രാചാര്യന്മാർക്കേകുക പുണ്യം, നാഥാ സ്തോത്രം.’

